ലക്ഷ്മീദേവിഗ്രന്ഥാവലി ലക്കം ൧

# പ്രഭുശക്തി

അല്ലെങ്കിൽ

## ഒരു നിശ്വാസനം

ഒരു ഖണ്ഡകാവ്യം.

ഗ്രന്ഥകർത്താ

ഞാഴ്കത്ത് പത്മനാഭക്കുറുപ്പ്

പ്രസാധകൻ

വെള്ളാട്ടിൽ നാരായണമേനോൻ.

തൃശ്ശിവപേരൂർ.

വിദ്യാവിനോദിനി അച്ചുകൂടത്തിൽ അച്ചടിച്ചത്



1089

വില അണ മൂന്ന്] [Price 0-3-0




'[illegible]ഗ്രന്ഥാവലി' ലക്കം [illegible]

# പ്രഭുശക്തി

അല്ലെങ്കിൽ

## ഒരു നിഷ്കാസനം

ഒരു ഖണ്ഡകാവ്യം.



ഗ്രന്ഥകർത്താ

അഴകത്ത് പത്മനാഭക്കുറുപ്പ്.






പ്രസാധകൻ

വെള്ളാട്ടിൽ നാരായണമേനോൻ.



തൃശ്ശിവപേരൂർ.

'വിദ്യാവിനോദിനി' അച്ചുകൂടത്തിൽ അച്ചടിച്ചത



1089

വില അണ മൂന്ന്] [Price 0-3-0

# പ്രസ്താവന.

'ലക്ഷ്മീഭായി' ഗ്രന്ഥാവലിയിൽ ചേർക്കുന്നതിനായി ഒരു ഖണ്ഡകാവ്യം എഴുതി അയച്ചുകൊടുക്കണമെന്ന് അതിന്റെ പ്രവർത്തകനായ വെള്ളാശ്ശൂൽ നാരായണമേനോനവർകളും ആവശ്യപ്പെട്ടതനുസരിച്ച് എഴുതീട്ടുള്ളതാണ് ഈ പദ്യഗ്രന്ഥം. പൂർവ്വകാലത്തു തിരുവിതാംകൂർസംസ്ഥാനത്തിന്റെ മിക്ക ഭാഗങ്ങളും അക്രമികളായ ചില ഇടപ്രഭുക്കന്മാരുടെ അധികാരശക്തിക്ക് അധീനങ്ങളായിരുന്നു എന്നുള്ള വസ്തുത ഏറെക്കുറെ ജനസാമാന്യത്തിനറിവുള്ളതാണല്ലൊ. അക്കാലത്തു കൊല്ലവർഷം ഒൻപതാം ശതാബ്ദത്തിൽ നടന്നതായി പറയപ്പെടുന്ന ഒരു സംഭവത്തെയാണ് ഈ കാവ്യത്തിനു വിഷയമാക്കീട്ടുള്ളത്. ഈ ഗ്രന്ഥം കേവലം ഐതിഹ്യത്തെ മാത്രം ആസ്പദമാക്കി എഴുതീട്ടുള്ളതാകയാൽ മിക്കവാറും കല്പിതങ്ങളായ കഥാപാത്രങ്ങളെക്കൊണ്ടാണ് പൂരിപ്പിച്ചിട്ടുള്ളത്.

ഇതിലേക്കു ആദ്യം എന്നെ പ്രേരിപ്പിച്ച ആ സ്നേഹിതൻ ഈ പുസ്തകത്തിന് ഒരു പ്രസ്താവനകൂടി എഴുതി അയയ്ക്കണമെന്ന് ആവശ്യപ്പെട്ടപ്പോൾ ഈ പുസ്തകത്തിന്റെ ഒരു പ്രതി, മഹാമഹിമശ്രീ കേരളവർമ്മ വലിയകോയിത്തമ്പുരാൻ സി. എസ്. ഐ തിരുമനസ്സിലേക്ക് ഒരു വിജ്ഞാപനത്തോടുകൂടി ഞാൻ അയച്ചിരുന്നതിന് അവിടുന്നു കല്പിച്ചയച്ച തിരുവെഴുത്ത് ഇതോടു ചേർത്തിട്ടുള്ളതിനാൽ ഭാഷാ

സാഹിത്യസംബന്ധമായി ഈ പ്രസ്താവനയിൽ പ്രത്യേകിച്ചു പറയേണ്ട ആവശ്യം ഒന്നും ഇല്ല.

ഈ പുസ്തകം അല്പദിവസംകൊണ്ട് ഈയിടെ എഴുതിത്തീൎത്തതാകയാൽ ഇതിൽ കണ്ടേക്കാവുന്നതായ പ്രമാദങ്ങളെ മഹാജനങ്ങൾ ക്ഷമാപൂൎവ്വം പരിഹരിച്ച് അനുഗ്രഹിക്കേണമെന്ന് അപേക്ഷിച്ചുംകൊണ്ട് ഈ ചെറിയ കാവ്യത്തെ സഹൃദയസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

ചവറ } അഴകത്തു പത്മനാഭക്കുറുപ്പ്
൧൦൯൬ ഇടവം ൧൦-ാംനു } ഗ്രന്ഥകൎത്താ



തിരുവനന്തപുരം,
൧൦൮൪ ഇടവം ൨൭-ാം നു

# ശ്രീ.

---

കന്നി 28-ാംനു- അയച്ച എഴുത്തും 'പ്രഭാശേഖരി' എന്ന പദ്യഗ്രന്ഥവും കിട്ടി. പുസ്തകം ഞാൻ ഒന്നുരണ്ടാവൃത്തി സാവധാനമായി വായിച്ചുനോക്കി. വളരെ വളരെ നന്നായിരിക്കുന്നു. കഥയും കവിതയും ഒന്നുപോലെ കൌതുകപ്രദമായിരിക്കുന്നു. വസന്തതിലകം വൃത്തത്തിനു 'സജാതീയദ്വിതീയാക്ഷരപ്രാസം' ചേൎന്നാൽ ഭാഷയിൽ ഉണ്ടാകാവുന്ന കൎണ്ണസുഖം നിങ്ങൾക്ക് ഇപ്പോൾ നിശ്ചയമായും അനുഭവപ്പെട്ടിരിക്കണം. നിങ്ങളെപ്പോലെ വ്യുൽപത്തിയും വാസനയും പരിചയവും യോജിച്ചു ചേൎന്നിട്ടുള്ള കവികൾക്കു ദ്വിതീയാക്ഷരപ്രാസത്തെ ഭയപ്പെട്ടിട്ടാവശ്യമില്ലെന്നും നേരേമറിച്ചു 'ശ്രീരാമചന്ദ്രവിലാസ'ത്തിൽ ഈ നിൎബ്ബന്ധമുണ്ടായിരുന്നുവെങ്കിൽ അതിൽ പല ശ്ലോകങ്ങൾക്കും ഒന്നുകൂടി കൎണ്ണസുഖമുണ്ടാകുമായിരുന്നെന്നുമുള്ളതു നിങ്ങൾതന്നെ നല്ലപോലെ ആലോചിച്ചുനോക്കിയാൽ ബോധപ്പെടുന്നതാണ്. മഹാകാവ്യങ്ങളിൽ സാൎവ്വത്രികമായി ദ്വിതീയാക്ഷരപ്രാസദീക്ഷയുണ്ടായിരുന്നാൽ അനാവശ്യപദങ്ങൾ വന്നേക്കാമെന്നു ഞാൻ വല്ല സന്ദൎഭത്തിലും പ്രസ്താവിച്ചിട്ടുണ്ടെങ്കിൽ അത് അവ്യുൽപന്നന്മാരും വാസനയില്ലാത്തവരും ശക്തിവൈകല്യമുള്ളവരുമായ ചില ചില്ലറക്കവികളെപ്പററിയാണെന്നല്ലാതെ യുഷ്മാദൃശന്മാരായ മാന്യകവികളെ ഉദ്ദേശിച്ചല്ല.

ഇപ്പോഴും ഭാഷയിൽ മഹാകാവ്യങ്ങളും എഴുതീട്ടുള്ളവരെല്ലാവരും പ്രസിദ്ധവാസനന്മാരാകവികളും അവരുടെ വിഷയത്തിൽ 'പ്രാസം' അത്ഥത്തിനു പ്രതിബന്ധമായിനില്ക്കുമെന്നു എനിക്കു് ഒരിക്കലും വിചാരമില്ലാത്തതുമാണു്. 'പ്രഭ്രംശകതി' നിങ്ങളുടെ യോഗ്യതയ്ക്കു് അടുത്തനിലയിൽതന്നെ എത്തീട്ടുണ്ടു്. സരസവും സാലങ്കാരവുമായ ഈ ഗ്രന്ഥത്തെ കേരളീയരായ സഹൃദയന്മാർ ഉചിതമായവിധത്തിൽ ബഹുമാനിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. 'ആമുഖോപന്യാസം' എഴുതുവാൻ തൽക്കാലം പ്രായാധിക്യവും ശരീരസ്വാസ്ഥ്യവും നിമിത്തം സൌകയ്യം കുറവാകയാൽ ഈ അഭിപ്രായപ്രകടനംകൊണ്ടു നിങ്ങളും തൃപ്തിപ്പെട്ടുകൊള്ളുമെന്നു വിശ്വസിക്കുന്നു.

Kerala Varma

വലിയകോയിത്തമ്പുരാൻ.



# പ്രഭുശക്തി

അല്ലെങ്കിൽ

## ഒരു നിഷ്കാസനം.

### ഒന്നാം സർഗ്ഗം

ഹരിഃ ശ്രീഗണപതയേ നമഃ.

വാടാതെ വൻപരൊടു വാശിപിടിച്ചു വൻപോ-
രാടാനനല്പമഭിലാഷമിയന്നു മുന്നം
ഓടായ്കയെന്നു പുകഴ്ം പെററൊരു നായരാദി-
നാടാൾകവേ ജയമെഴുന്നരുളിച്ചു വാണു. ൧

ഊക്കുള്ള കേസരിയൊഴിഞ്ഞൊരു കാട്ടിലെത്തി
പാൎക്കുന്നൊരൊററമദയാനകണക്കെ ദൃപ്തൻ
ധിക്കാരം നടിച്ചു ബലഹീനരിലാൎത്തിയെന്നും
ചൊൎക്കുന്നതിന്നു വിരുതുള്ളവനായിരുന്നു. ൨

ആരോടുമില്ലവനൊരുൾക്കനിവാത്മദേശ-
ക്കാരോടുമുണ്ടു ദിവസേന മുഴുത്ത ശല്യം;
കാരോട്ടുകിണ്ടിയിലിരുന്നു ഭുജിച്ചു കന്നിൻ-
മോരോടവന്റെ പരിചാരകർ പങ്കുചേരും. ൩

ബോധിച്ചപോലനിശമിക്കലികാലവേന്നൻ
ബാധിക്കമൂലമഖിലൎക്കുമൊരാധി നാട്ടിൽ

ഉന്മാദമോടരിയ ദുഷ്ടരടുത്തു വന്നാൽ
തൻമാനഹാനിയെ നിനച്ചെതിരിട്ടിടാതെ
പിന്മാററമുള്ള സുജനങ്ങൾകണക്കൊളിച്ചു
സന്മാൎഗ്ഗവീഥികളിലുള്ളൊരു താരകാളി. ൧൦

കള്ളം കുടിച്ചു തികളിൻകുടിയേററ നില്ലു
ഉള്ളം പിശാചു പിടിപെട്ടൊരു മൎക്കടൻ പോൽ
തുള്ളുന്ന കല്പതരുവവൻ കടയും പിടിപ്പി-
ച്ചുള്ളച്ചുലിച്ചുഴറിയെത്തിയുമാലയത്തിൽ. ൧൧

അത്തന്നാപിയും കണവനാം ജനനാം കുടിന്നു
പുത്തൻമഞ്ഞുമുറി പുകഴെങ്ങും ചൊല്ലിപതേ
ചിത്തമതിരേഖവുമണച്ചു ശിവന്റെ ലീലാ-
വൃത്തങ്ങൾ പാടിയനുമോദമിയന്നിരുന്നാർ. ൧൨

കാമന്റെ കൈക്കുളൊരു കോമരമായ് വിശേഷ-
പ്രേമം നടിച്ചു പരമാൎത്ഥിയിതെന്ന മട്ടിൽ
സാമൎത്ഥ്യമേറുമൊരു പെൺമണി താനിരിക്കും
ധാമത്തിലേക്കു ധൃതിയോടു കടന്നു ചെന്നാൻ. ൧൩

നാടൻ ചരക്കുകരമുണ്ടുമുടുത്തു പന്നി-
കോടൻ തൊത്തിലൊരു നേരിയതിട്ടു തോളിൽ
തോടൻപഴപ്പടലപോൽ വിരലുള്ള കൈകൊ-
ണ്ടീടൻ പുരന്ദുവടിയൊന്നവനൂന്നിനിന്നു. ൧൪

സാമാന്യബുദ്ധിഗുണമററ കടന്നു ചെന്നോ-
രേമാന്റെ ഭാവമറിവുള്ള കരപ്പുതാനാം
പ്രേമാതിരേകമൊടു നല്ലൊരു പുല്ലുപായ-
ങ്ങാമാനുഷക്കഴുകനാളു വിരിത്തു നൽകി. ൧൫

കല്യാണിയമ്മ കതകിൻപുറകിൽ സമീപ-
ത്തല്ലാതെ തെല്ലകലെ മാറി മറഞ്ഞുനിന്നാൾ;
വല്ലായ്മവന്നവശമായവനർത്ഥബോധ-
മുല്ലാസമററു കരളിന്നകലുന്ന പോലെ. ൬

പൈക്കുട്ടിയിൽ കൊതി മുഴുത്തു കുതിച്ചു ചാടി-
ക്കൊപ്പത്തിൽ വീണ നരിപോലിവനമ്പരന്ന്,
ദിക്കൊക്കെ വട്ടമിടിയിട്ടു, ചിരിച്ചു മന്ദം
ജല്പിച്ചിതിങ്ങിനെ കുറുപ്പിനൊടിഷ്ടതോഴൻ. ൭

ഇദ്ദേശ്യരല്ലകലെയുള്ള ജനങ്ങൾ നിങ്ങൾ-
ക്കുദ്ദേശ്യമെന്തിവിടെ വന്നു ഭജിപ്പതിങ്കൽ
ഇദ്ദിക്കുകൾക്കനഭിയോജിതമായ് വിശേഷാൽ
നിർദ്ദേശ്യഭക്തി നിലനിന്നു വരുന്നതല്ല. ൮

എന്തായി നിങ്ങളുടെ തോൻപിഷ പാപ്പതിക-
ളെന്താണസഹ്യത ജലസ്ഥിതി നല്ലതല്ലേ?
തൻ താവളത്തിനിവിടെത്തരമില്ലയെങ്കി-
ലെന്താമസസ്ഥലമധീനതയുള്ളതല്ലേ? ൯

ആജന്മസിദ്ധമപലായവുമുള്ളിലൂന്നും
വ്യാജത്തെയും വെളിയിലോട്ടു വിടാതിവണ്ണം
സൗജന്യമോതിയതു കേട്ടു സമസ്തവൈര-
ബീജം വിതയ്ക്കുമവനോടു കുറുപ്പുരച്ചാൻ. ൧൦

എല്ലാമിബ്ഭഗവതിക്കൊരു പോലെയാണെ-
ന്നല്ലാതെകണ്ടവിടെയില്ലൊരു പക്ഷഭേദം,
നല്ലാസ്ഥയുള്ള ജനയിത്രിയെ നന്ദനന്മാ-
രെല്ലാരുമെപ്പൊഴും വിനയമാർന്നു ഭജിക്കുമല്ലോ. ൧൧

സേവിപ്പവർക്കഭിമതത്തെ മുറയ്ക്കു നൽകു-
മീ വിശ്വധാത്രി കുലദേവതയെന്നിവണ്ണം
ദൈവജ്ഞവാക്കനുസരിച്ചു ഭജിച്ചുപോവാ-
നിവണ്ണമെത്തിയിഹ ഞങ്ങൾ വസിപ്പതത്രേ. ൨൨

ചേരുന്നതല്ലിഹ ജലാശയമെന്നു ശങ്കി-
ച്ചാരുണ്ടു സേവമതിയാക്കിയ മാനവന്മാർ
ശ്രീഭദ്രകാന്ത ചൊരിയുന്ന കൃപാകടാക്ഷ-
നീരുള്ള ദിക്കിൽ നിലനില്ക്കുമനല്പസൗഖ്യം. ൨൩

വീര്യത്തിനാൽ വിരുതെഴുന്ന മനസ്വിയോരോ
കാര്യം നടത്തുവതിനായ് കരളിൽ കുറിച്ചാൽ
ഹാര്യങ്ങളാകുമസുഖങ്ങളെയെണ്ണിയാത്ത-
ധൈര്യം വെടിഞ്ഞു വിരമിപ്പതയോഗ്യമല്ലേ? ൨൪

ഇക്ഷേത്രസന്നിധിയിൽ വന്നു ഭജിപ്പവർക്കു
നിക്ഷേപമാണു നിയമേന ഭവത്സഹായം
വിക്ഷേപശക്തിയുടെ വിദ്യകളേവമത്രേ
പക്ഷേ ഭവാനൊടതിനില്ലൊരപേക്ഷയിപ്പോൾ. ൨൫

തീരുന്നു ഞങ്ങളുടെ സേവയടുത്ത നാളോ-
ടോരുന്നുണ്ടു ചെറുതായൊരു സദ്യ നൽകാൻ
പേരുള്ള നിങ്ങളും കനിവോടതിലേക്കു കൂടി
ചേരുന്നതിന്നു ചരിതാർത്ഥതയായിരിക്കും. ൨൬

അങ്ങോട്ടു വന്നു പറയാമിതു നാളെയെന്നാ-
ണിങ്ങോർത്തിരുന്നു, ഉമതൻ കൃപയാലിദാനീം
ഇങ്ങോട്ടു വന്നിതു ഭവാനിനി വേണ്ടതെല്ലാ-
മങ്ങോർത്തു ചൊല്ലിലതുപോലെയുമാചരിക്കാം. ൨൭

കള്ളം വെടിഞ്ഞു കലഹത്തിനു കാൎയ്യമെന്യേ
ള്ളേററ ഭാഗ്യനിധി ചൊന്നൊരു ചാട്ടവാക്യം
ഉള്ളത്തിലുദ്ധതനു ചേമ്പിലയിങ്കൽ വീണ
വെള്ളം കണക്കു പതിയാതകലെത്തെറിച്ചു. ൯

„‘സമ്പത്തിയും സകലരും സതതം പുകഴ്ത്തും
വൻപത്തവും വളരുമെൻപദമെന്നു പാൎത്താൽ
ഇമ്പററ ഇച്ഛനിവനെ”ന്നിതുപോലെയുള്ളിൽ
കമ്പത്തരം പെരിയ കൈക്കമ്മാം നിനച്ചു ചൊന്നാൻ.

ആവശ്യമില്ലിവിടെ നമ്മുടെയാനുകൂല്യം
ദേവപ്രസാദമഖിലാൎത്ഥവുമേകമല്ലോ
സേവക്കു സൽകൃതിയെനിക്കു തരേണ്ട താനി-
ദ്ദേവസ്വമെൻറ വകയെന്നു മനസ്സിലാക്കു. ൰൧

എന്നെക്കുറിച്ചിവിടെയിന്നലെ നിങ്ങളാരോ
ചൊന്നൊന്നു കേട്ടു ചില ഭോഷ്കുകളും ചീത്തയായി
നന്നെൻറ തിണ്ണയിലിരുന്നു മിഴിക്കു കത്താൻ
വന്നെങ്കിലാട്ടെയറിയട്ടെ വലിപ്പമെല്ലാം. ൰൨

പത്തിനു രണ്ടു പലിശക്കു വഴക്കു വാങ്ങാൻ
ഏത്തികലുദ്യമമുയൎന്നവനിപ്രകാരം
കത്തിജ്ജ്വലിക്കുമരിശത്തൊടുരച്ചു വൈരം
വിത്തിട്ടിടാതെ വിളയിച്ചു മടങ്ങി മൂഢൻ. ൰൩

വല്ലാതെ കൈക്കമ്മാം നടകൊണ്ടളവിൽ കുറപ്പി-
ന്നുല്ലാസമററുരുകി വെണ്ണകണക്കു ചിത്തം
പൊല്ലാത്ത വഹ്നിമലതൻ പുകതട്ടിയോക്കു
ചൊല്ലാവതോ കരളിലുള്ള കഠോരതാപം. ൰൪

“വീണാതലത്തിൽ വിരുതാണിവളെന്നു ചൊല്ലു-
ണ്ടാണതത്രമൊ പിറവിയിൽ കണികണ്ടതില്ല
നാണത്തിനൊപ്പ്രണയമാകി യിരിപ്പവൾക്കു-
പ്രാണപ്രയാണഭയമെന്നതുമില്ല തെല്ലും. ൧൪

ഒററയ്ക്കു ഞാനിവിടെ വന്നു വശായതെങ്കി-
ലൊററയ്ക്കു നിന്നു കലഹിപ്പതിലില്ല ദോഷം
കററക്കരിങ്കുഴലിയാമിവളാണെനിക്കും
ചെററക്കൊരന്നുമുപദ്രവബാധയില്ലൊട്ടും. ൧൫

മുററാത്ത മുല്ലയിൽ മണം കലരുന്നപോലീ-
യററത്തു വന്നു ഗിരിജാഭജനം നടത്താൻ
കററത്തരക്കണി പറഞ്ഞതു കാര്യമാകി
തെററന്നു വന്നതുനിമിത്തമെനിക്കു പാററി. ൧൬

സാക്ഷാൽ പ്രഭുക്കളുടെ നാട്ടിലെഴും ജനങ്ങൾ
സാക്ഷായിടാതിരവിലും സുഖമായുറങ്ങും
ഭിക്ഷാന്നവും കരബലാൽ കവരുന്ന ദിക്കിൽ
മോക്ഷാർത്ഥികൾക്കുമെളുതല്ല ദിനം കഴിപ്പാൻ. ൧൭

എന്താണു വേണ്ടതിഹ നമ്മുടെ കൂടെയുള്ളോ-
ർക്കെന്താണു രക്ഷയൊരു മോശമിവന്നു വന്നാൽ
പിന്താങ്ങിനില്ല പരമീശ്വരിതന്റെ തൃക്കാൽ-
ച്ചെന്താരിലുള്ളരിനിവാരണരേണുവെന്യേ.” ൧൮

ചിന്താഭരം ചിതറി നില്പൊരു ചിത്തരംഗേ
സന്താപസംഭ്രമഭയങ്ങളിടഞ്ഞിടഞ്ഞ്
പന്താടിടുംപടി പകർന്നു കുരപ്പിവണ്ണം
മന്താനവൻ മല ചുഴപ്പതുപോൽ പതുങ്ങി. ൧൯

ഏത്താതത ചിന്തയകതാരിലുദിച്ചിവണ്ണം
ഭൎത്താവിരിപ്പതവാം കണ്ടു മനസ്സിലാക്കി
വൃത്താന്തമുള്ളതുരചെയ്യണമെന്നു നേരേ
ചിത്താനുരാഗമിയലും പതിയോടു ചൊന്നാൾ. ൧൦

വന്നാസ്ഥയോടവളുരച്ചതു കേട്ട നേരം
ചൊന്നാൻ കറപ്പു ഭയമുള്ളിലൊതുക്കിയേവം;
വന്നാലബലാമതു നീളെ നിറസ്സുവോരി-
ല്ലെന്നാകിലും ഭവതിയോടുരചെയ്യുനല്ലം. ൧൧

ആമത്തിലിട്ടിവിടെ നമ്മെ നിനക്കു വച്ചോ-
രാമത്തിനാൽ ഝടിതി നിന്നെ വശത്തിലാക്കി
ക്ഷേമത്തിൽ വച്ചനുഭവിപ്പതിനദ്യമിപ്പൂ
കാമത്തിരക്കിലിടപെട്ടൊരു കൈമ്മളിപ്പോൾ. ൧൨

കണ്ടില്ലയോ കമനി! കൈമ്മടെ മട്ടു, നീ താൻ
കൊണ്ടിക്കു കാരണ,മിതെന്നുടെ ശങ്കയത്രേ
പിണ്ടിക്കു പോളകളം പൊളിപ്പതു പോലെയേതാ-
ണ്ടുണ്ടിങ്ങളുമെന്റ തലയിൽ ചില കാംക്ഷിതങ്ങളം.

ഗ്രാമത്തിലേക്കധിപനായ് ധനധാന്യവത്താം
ധാമത്തിലിങ്ങിനെ പിറന്നു വളൎന്നവന്റ
പ്രേമത്തിൽ മല്ലമിഴിമാൎക്കു മനസ്സിരിക്കാം
ക്ഷേമത്തി! ഞാൻ തവ പരീക്ഷകനായിരിപ്പൂ. ൧൪

കാന്തൻ പറഞ്ഞ മൊഴി പല്ലവഗാത്രി കേട്ടു
സന്തപ്തയായ് സപദി വാടിയ മേനിയോടേ
ചിന്തിച്ചു ചൊററവസരം ചിലവിട്ടു പിന്നീ-
ടന്തസ്സിനൊത്തവിധമുത്തരമുച്ചരിച്ചാൾ. ൧൫

ഭാവം ഗ്രഹിച്ചിട്ടവതിന്നു വിനോദമായി-
പ്പാവത്തിനോടിതു ഭവാൻ വെടി ചൊൽവതത്രേ
കാവല്ക്കു കെട്ടിയൊരു വേലി കൃഷിക്കു ഛേദം
കൈവന്നിടുന്ന കഠിനക്രിയ കാട്ടുകില്ല. ൩൫

ഒന്നല്ല ഞാനബലയൂഴിയിൽ മറ്റൊരുത്തൻ
തന്നല്ല നിത്യത കഴിപ്പതിതേവരക്കും
പിന്നല്ലലെന്തിനിവളെ പ്രസവിച്ച മാതാ
തൻ വല്ല നിഷ്ഠമതിയാകി മരിച്ചതല്ല. ൩൬

കാട്ടാന വൻമദമൊടും മരുവുന്ന കാട്ടിൽ
കാട്ടാളനായി ഭയമററു വസിപ്പതോർത്താൽ
വേട്ടാളുമായിവിടെ വന്നമരുന്ന ഞാനോ
കൂട്ടാക്കിടുന്നു? കുടിലന്റെ കുചേഷ്ടിതത്തെ. ൩൭

ഇത്ഥാദിവോടിപ്രകാരം പടുതയൊടു പറ-
ഞ്ഞിട്ടു തങ്ങൾക്കൊരാപ-
ത്തെത്താതാക്കാനിന്ദുചൂഡപ്രിയയുടെ ചരണം
തന്നെ ചിന്തിച്ചിരുന്നാൾ;
ഹൃത്താട്ടും നാട്ടുവാഴിത്തലവനവ‘നാക-
ത്തുട്ട്’ കോട്ടക്കകത്തേ.
ഒത്താഴം പിന്നിലാകും നിനവുകളൊടു നിറയെ-
ക്കൊണ്ടു മിണ്ടാതണഞ്ഞാൻ. ൩൮

ഒന്നാം സർഗ്ഗം കഴിഞ്ഞു.



## രണ്ടാം സൎഗ്ഗം.

വങ്കശ്ശേഷമൊരു വല്ലഭനായൊരോമാൻ
തൻകല്പനയ്ക്കു തരമായ് തരമോൎത്തു നില്ക്കും
ശങ്കപ്പണിക്കരെയടുക്കൽ വിളിച്ചു തന്റെ
സങ്കല്പമപ്പടയിൽമൂപ്പനൊടുച്ചരിച്ചാൻ. ൧

കള്ളത്തരം കരളിലുള്ള കടശ്ശനേകൻ
ള്ളത്തരത്തിനു പഠിച്ചൊരു നാരിയോടും
ഉള്ളത്തലിന്നടിപെടാതമരുന്നു ചെങ്കൽ-
ചുള്ളല്ലുകത്തു ചിതൽ പോലെ നടപ്പൂലിപ്പോഠം. ൨

ആരോടുമില്ലൊരു വണക്കമിവന്നു, നിന്ദ-
ക്കാരോടമിലി വഷളനും വനജാക്ഷി താനും;
ചാരോട്ടു ചേൎന്നുള്ളവള്ളി ദുഷിച്ചുപോയാൽ
വേരോടുമാവിഷമരച്ചുവയുണ്ടതിന്നും. ൩

ക്ഷേത്രത്തിലിന്നലെയിരുന്നു വിനോദമെന്നാ
സ്സൂത്രത്തിലക്കുടിലബുദ്ധികളീയെനിക്കും
ഗോത്രത്തിനും കുറവു ചൊന്നതു പാൎത്തു കണ്ടാൽ
ക്ഷാത്രത്തെയെങ്ങിനെ മനസ്സിലൊതുക്കിടേണ്ടു? ൪

ആരാകിലെന്തഗജനന്ദനയമ്പലത്തി-
ന്നാരാലനായിട്ടുമൊരെന്നെയനാദരിക്കിൽ
പോരാത്തതാണതു നമുക്കതിനാലിവന്റെ
ദൗരാത്മ്യമിങ്ങു ദുരിതാനുഭവത്തിൽ നീക്കാം. ൫

ധിക്കാരമുള്ളവനഹംകൃതി നീക്കിടാത്താ-
ലിക്കാലമന്യരതു കണ്ടു പഠിച്ചു നീളെ

വക്കാണമേല്പതിനൊരുങ്ങിയിറങ്ങുമപ്പോ-
ളൊക്കാതെയാമിവിടെ നമ്മുടെ നാട്ടുഞായം. ൬

ഇന്നാകയാലവനെയിങ്ങു പിടിച്ചു കൊണ്ടു-
പോന്നാകിലേ മമ മനസ്സിനു സൌഖ്യമുള്ളു
പിന്നാവലാതി പറവാനവർതന്നെ നേരെ
വന്നാലടിച്ചുതള്ളിവേലയവർക്കുമേകാം. ൭

എന്നിപ്രകാരമവനാത്മനിയോഗമോതി-
ത്തന്നിഷ്ടസാദ്ധ്യമതിലാശ മുഴുത്തു വാണാൻ
പന്നിക്കു വച്ച വല കാത്തു വനത്തിൽ വേട-
നന്നിദ്രനായുടമയോടമരുന്ന പോലെ. ൮

എമാന്റെ കല്പന ശിരസ്സിലെടുത്തു നന്ദി-
ച്ചാ മാത്രയിൽ ഝടിതിയായ് നടകൊണ്ടു ഭൃത്യൻ;
ധീമാന്ദ്യമോടധമനായ പുമാനു ദുഷ്ട-
ക്കീമാട പോയ് കിട പിടിപ്പതു കുറ്റമല്ല. ൯

അഞ്ചാറു പേരഴിമതിത്തൊഴിലുള്ള ദുഷ്ട-
രഞ്ചാതെ ചേർന്നിരുളടഞ്ഞൊരു രാത്രിയിങ്കൽ
പഞ്ചാസ്യപത്നിയൊടു കൂട്ടുപിടിച്ചു മേവും
പഞ്ചാരവാണിയുടെ പള്ളിയറയ്ക്കലെത്തി. ൰

കഷ്ടം കടുപ്പമിയലും ഖലകിങ്കരന്മാ-
രിഷ്ടങ്ങളാം മൊഴികൾ ചൊല്ലി വിളിച്ചിറക്കി
ശിഷ്ടൻ കരപ്പിനുടെ കൈകളവരാശു ദൈവാ-
നിഷ്ടത്തിനായ് കരുതി വച്ചൊരു പാശമിട്ടാർ. ൰൧

"വൈഷമ്യമാണിവിടെ മത്സരമിജ്ജനത്തിൻ
ദോഷത്തിനാൽ പലതുമിങ്ങു വലഞ്ഞിടേണ്ടാ"
ശേഷം ജനത്തിനുടെ നന്മ നിനച്ചിവണ്ണം
ദ്വേഷം വരാതവിടെ നിന്നു കുറപ്പു ചൊന്നാൻ. ൰൨

"പോകുന്നു ഞാൻ യുവതിയോടു പറഞ്ഞപോലി-
ങ്ങാകുന്നതൊക്കെ വിധിയെന്നറികോമളാളേ!
മാഴ്കുന്നതിന്നിട വരില്ല നിനക്കു പക്ഷേ;
പാകും പുമാനവമതിക്കവകാശിയല്ലേ." ൰൩

എന്നക്കുറപ്പിനുടെ വാക്ശരമേറ്റു കാതി-
ലൊന്നങ്ങു ഞെട്ടി മൃഗനേത്രി മറിഞ്ഞു വീണാൾ;
മന്ദം കുറപ്പുവരുമായ് നടകൊണ്ടിതപ്പോൾ
വന്നത്തലന്യരറിയാനിടയാകിടാതെ. ൰൪

പ്രാണൻ പിരിഞ്ഞൊരുടൽ പോലെ മാന്തളത്തിൽ
തൂണിൻ ചുവട്ടിലൊരു കല്ലുരുവം കണക്കെ
ഏണാക്ഷിയാൾ പിടലി ചെറ്റു ചെരിച്ചു താനേ
വാണാളനന്തവിധചിന്തയൊടന്തരംഗേ. ൰൫

"ആരാണൊരാശ്രയമെനിക്കിനിയെന്റെ ഭർത്താ-
വാ രാക്ഷസന്റെ വലയിങ്കൽ വലഞ്ഞു കഷ്ടം!
ഘോരാസുരപ്പടകളെപ്പൊടിയാക്കിയോരി-
മാരാന്തകപ്രിയയുമിന്നു വെടിഞ്ഞിതോ? മാം. ൰൬

മാതാവു ചത്തധികവത്സലനാകുമെന്റെ
താതൻ മരിച്ചു മണികുണ്ടികയിങ്കൽ മുന്നം
ശ്രീതാനുരാഗമിയലും പതിയെപ്പിരിഞ്ഞി
സ്വാതന്ത്ര്യജീവിതമെനിക്കിനിയെന്തിനയ്യോ! ൰൭

കഷ്ടപ്പെടുത്തി വെറുതേ നിജജീവിതം താൻ
നഷ്ടപ്പെടുത്തിടുക യോഗ്യതയല്ല പോലും;
ഇഷ്ടപ്രിയന്റെ വിരഹവ്യഥയെസ്സഹിച്ചു
ശിഷ്ടർക്കു മന്നിലമരന്നെളുതല്ലതാനും. ൧൯

അഷ്ടായിരപ്പറ നിലം കൃഷിയുള്ള വീര-
കൈയാളിനിങ്ങിനെ ഭവിച്ചൊരവസ്ഥയോർത്താൽ
പൊയ്പോകുമിജ്ജഡവപുസ്സിനു വേണ്ടി യത്നം
ചെയ്യാതെ നിഷ്ഠയൊടു കാട്ടിലിരിക്ക നല്ലു. ൨൦

പാപപ്രവൃത്തിയിൽ മനം പതിയായ്കതിന്നും
സ്വാപത്തിലും കരുണ കൈവെടിയായ്കതിന്നും
ആപത്തു വന്നനുഭവിച്ചറിയേണ്ടതത്രേ
സോപദ്രവം സുഖമരീവ രുചിപ്രദം പോൽ.” ൨൧

എന്നിത്തരം പലതുമോർത്തു മനക്കരുന്നി-
ലിന്ദിന്ദിരാക്ഷിയതിയായ് വിഷമിച്ചിരിക്കെ
മുന്നിട്ട സങ്കടപയോധിയിലാണ്ടു ബുദ്ധി
മന്ദിച്ചു മാനിനി മയങ്ങിയിതല്പനേരം. ൨൨

“കായംകുളത്തരചനെപ്പടയിങ്കൽ വെന്നു
ഞായം നടത്തുമൊരു മന്നവനോടു ചൊന്നാൽ
ഈയത്തൽ തീർക്കുമവ”നെന്നു കിനാവു കണ്ടി-
ട്ടായതമാം കുതുകമോടുമുണർന്നു തന്വി. ൨൩

കേൾക്കായിതപ്പൊഴു തവിടക്കു കുറച്ചു ദൂര-
ത്താൾക്കാർ പരസ്പരമുരച്ചുയരും കലാപം;
ലാക്കായ് ചമഞ്ഞു കണവൻ പ്രതികൂലികൾക്കു
നീക്കാവതല്ല വിധിയെന്നവളോർത്തിരുന്നാൾ. ൨൪

അല്പം കഴിഞ്ഞ സമയത്തുടൽ പൂണ്ട ദൈവാ-
ലുല്പന്നമായൊരു കൃതജ്ഞതയെന്ന പോലെ
കെൽപ്പുള്ള ഭൃത്യനൊരുവൻ മുകിൽവേണിതന്റെ
മുൽപ്പുക്കുരച്ചു മുതിരും വിനയത്തൊടേവം. ൨൪

കൊച്ചമ്മയെന്തിനു വൃഥാ വിഷമിച്ചിരിക്കു-
ന്നിച്ചങ്കരൻ ചതി കുറച്ചിതറിഞ്ഞുവെങ്കിൽ
അച്ചുണ്ടി കൈമ്മളെയടിച്ചു ഞെരിച്ചു നല്ല
പൊച്ചം കണക്കു പതമാക്കി വിടായിരുന്നു. ൨൫

ഊററം കഥിക്കിലിനിയെന്തുപയോഗമല്ലാം
മാററം നമുക്കുചിതമാണിവിടിന്നിദാനീം
ചീററം മുഴുത്തു ചുഴലുന്നൊരു കാട്ടുതീയ്ക്കു
കാററെന്നപോലൊരുവനെത്തുമിതിൽ തുണയ്ക്കാൻ.

ആപത്തു വന്നു തലയിൽ കയറുന്ന നേരം
താപത്തിനല്ല തരമെന്നറിവുള്ളതല്ലേ?
പാപിക്കു പണ്ടറിവെഴുന്ന മഹർഷിമാരും
ശാപം കൊടുത്തു ശരിയാക്കിയ ചൊല്ലുമില്ലേ? ൨൬

ദുഷ്ടത്തരം പെരുകുമൂരുടയാന്റെ കീഴിൽ
കഷ്ടപ്പെടും കുടികളേറിയകൂറമോർത്താൽ
നഷ്ടം നിനച്ചു നതി ചെയ്യുമെന്നതല്ലാ-
തിഷ്ടത്തിനാലനുസരിപ്പവരല്ല നൂനം. ൨൭

ആശിച്ചിടാതെ വെരുകിൻ പുഴുവേറെ വാങ്ങി-
വാശിക്കു മന്തിനു പിരട്ടിയ കാരണത്താൽ
ക്ലേശിപ്പതിന്നിട വരുത്തിയ 'മററ'മുച്ച-
രാശിക്കു യിന്നിഹ നമുക്കു സഹായമേകും. ൨൮

ദൂത്യൻ പറഞ്ഞ മൊഴി കേട്ട മനോജ്ഞഗാത്രി-
ക്കത്യന്തമുള്ളിലുളവായിതു ചാരിതാർത്ഥ്യം
പ്രത്യർത്ഥിയോടു പകവീട്ടുവതിന്നു വേണ്ടും
കൃത്യങ്ങളെയോർത്തവൾ കറച്ചിളകാതിരുന്നു. ൩൦

മൌനം വെടിഞ്ഞു മദിരാക്ഷി മനോവിചാരം
താനന്തരംഗമതിലല്പമടക്കി നിർത്തി
മാനം നടിച്ചു പരദേവിയെയോർത്തു രാജ-
സ്ഥാനം ഗമിപ്പതിന്നാച്ചെഴുന്നേററു പിന്നെ. ൩൧

എന്തോ വരുന്നതു വരട്ടെ നമുക്കു പോകാ-
മെൻതോഴിമാർ വരുവിനാശു മടിച്ചിടാതെ;
സന്തോഷഹാനി സമയത്തിനു വന്നണഞ്ഞാ-
ലന്തോളചാരികളുമർത്ഥികളായ് ഭവിക്കും. ൩൨

നാവിട്ടലട്ടരുതു നിങ്ങളുപദ്രവിപ്പാൻ
ഭാവിച്ചു ഭള്ളുടയ ദുഷ്ടരെഴുന്ന ദിക്കിൽ;
സേവിക്കുമെങ്കിലുമതെൻെറ കടാക്ഷചന്ദ്ര-
നാവിർഭവിക്കിലതുതന്നെ വെളിച്ചമിപ്പോൾ. ൩൩

ഓതീട്ടു തൻെറ പരിചാരഗണത്തൊടേവം
നീതിക്കു നിർമ്മലനികേതനമായ സാധ്വി
ഭീതിക്കു ജന്മനിലമായ തമസ്സു പൂകാൻ
ഭൂതിക്ഷയത്തിൽ നളനായികയെന്നപോലെ. ൩൪

ക്ലേശം പതിക്കു പിടിപെട്ടതിനാൽ തനിക്കു
മോശം ഭവിക്കുമിനിയെന്നു മനസ്സിൽ മേന്മേൽ
ആശങ്കയുള്ളതവളാശു കളഞ്ഞു ധൈര്യ-
ലേശം മനസ്വിനി വിടാതെ നടന്നു മെല്ലെ. ൩൫

തെററവുള്ള കൈക്കടെ കറപ്പിയലുന്ന കൈയ്യ-
ക്കൊററവന്നപോൽ നിബിഡമാകിയൊരന്ധകാരം
മററുള്ള മത്ത്യരെ മടക്കുവതെങ്കിലും താൻ
ചെററും ചകോരമിഴിയാളെ മുടക്കിയില്ല. ൩൬

സാമത്ഥ്യമുള്ള സതി കാന്തനൊടൊത്തു ഭൂരി-
ക്ഷേമം ഭുജിച്ചു മുഗ്ദ്ധമാം നിജചിത്തപത്മാ
ശ്രീമത്തനാമരിയദക്ഷനവജ്ഞചെയ്യു-
ന്നാമപ്പുരത്തിനെതിർ കക്കശമാകി ചിത്രം. ൩൭

മാപാപി കൈക്കടെയകീത്തി കണക്കു നീളെ
വ്യാപിച്ചു കൂരിരുളുവന്നവളെച്ചെറുത്തു
ചാരിത്രമാം മണിവിളക്കുകരത്തിലേറെ-
ശ്ശോഭിക്കയാൽ വഴി പിണങ്ങിയതില്ലവൾക്ക്. ൩൮

ആടോപമറററിവുകെട്ടൊരസജ്ജനത്തിൻ
കേടോത്തു തൻപ്രിയനെ വിട്ടു പിരിഞ്ഞമൂലം
ചൂടോടു ചെല്ലുമവൾതന്നുടെ ധൈയ്യവൃക്ഷ-
ച്ചോ‘ടോച്ചിറപ്പടനില’ത്തടിവേരറച്ചു. ൩൯

കാണായിതങ്ങു വഴിയമ്പലമൊന്നു ചാരെ
ശോണാംബുജാക്ഷിയവൾ തന്റെ തളച്ചു തീർപ്പാൻ
മാണാക്കരോട്ടമതിലല്പമിരുന്ന നേര-
ത്തെണാങ്കരശ്മികൾ പരന്നു തുടങ്ങി പാരിൽ. ൪൦

ധിക്കാരമുള്ള തിമിരത്തിനെഴുന്ന ഗവ്വം
തീക്കാൻ കരത്തുടയ ശീതകരങ്ങളാലേ
സൽക്കാരമായവളെയോഷധികൾക്കധീശ-
നക്കാലമൻപൊടു തലോടിയൊഴിച്ചു താപം. ൪൧

സാമർത്ഥ്യമേവമൊരു രാജ്യധുരന്ധരന്റെ
സാമത്തിനാൽ സകലവൈരിബലം കണക്കെ
സോമന്റെ ചാരുതരമാം കരകൌശലത്താൽ
ക്ഷേമത്തമററു തിമിരൌഘമകന്നു ദൂരെ. ൪൨

നീളുന്ന രാവിലനുയാതരുമായ് കളിത്ത-
ട്ടാളുന്ന കള്ളുമുഖിതന്റെ കഠോരകോപം
കാളും കളേബരമെടുത്തതുപോലൊരുത്തൻ
വാളും ധരിച്ചവിടെയെത്തി യദൃച്ഛയാലേ. ൪൩

"ആരാണു രാത്രിസമയത്തതിദുർഘടങ്ങ-
ളോരാതെ ധീരതയൊടിങ്ങിനെ സഞ്ചരിപ്പോർ
പോരാസ്ഥയാണിതു പുരസ്ത്രീകളായവർക്കു-"
ന്നാരാലണഞ്ഞൊരു പുമാനവരോടുരച്ചാൻ. ൪൪

സൌരഭ്യമാർന്നു വിലസും കുസുമത്തെയേറെ
ക്രൂരതയുള്ള പനിനീർച്ചെടിയേന്തിടും പോൽ
ശൂരതയാർന്നൊരു പുമാനവരോടു ചൊല്ലും
സാരസ്യവാക്കു നിശമിച്ചു നതാങ്ഗി ചൊന്നാൾ.

ദുർമ്മാർഗ്ഗദേശികൾ നിറഞ്ഞു ദുഷിച്ച നാട്ടിൽ
ധർമ്മാധികാരി നിജധാടി നടത്തിടും പോൽ
ഇമ്മാതിരിക്കിവിടെ വന്നു ഹിതം കഥിക്കും
സമ്മാന്യനാരയി! ഭവാനുരചെയ്യുവേണം. ൪൬

വല്ലാതെകണ്ടു വഷളത്തരമുള്ള കൂട്ട-
ർക്കില്ലാതെയില്ല ഗുണമിക്കലിമൂത്ത കാലം

നല്ലാർജ്ജനത്തിനൊരു നന്മ വരുന്നതെന്നാ-
ണെല്ലാക്കുമീശ്വരനൊരാളവലംബമല്ലോ. ൪൭

നിശ്ശങ്കമത്തരുണിതൻ നയമുള്ള വാക്യ-
മവ്വീരനിമ്പമൊടു കേട്ടു നിനച്ചിതേവം
“ദൃഢശങ്കയുണ്ടു ഹൃദയത്തിലിവൾക്കു നൂനാ-
മുച്ഛ്വാസനം വ്യസനസൂചകമായിരിപ്പൂ. ൪൮

ധൈര്യം വരാഞ്ഞിവിടെയാളറിയാതെ നേരേ
കാര്യം തുറന്നു പറകില്ലിവ”ളെന്നുമോർത്തു
കാര്യസ്ഥർമൂലമഴലൊക്കെ മനസ്സിലാക്കി
ശൗര്യം തികഞ്ഞ രണധീരനുറച്ചിതേവം. ൪൯

കർമ്മാനുസാരമണയുന്ന ശരീരികൾക്കു
ശർമ്മാസുഖങ്ങളിതു ലൌകികരീതിയത്രേ;
മർമ്മാവലോകികൾ മനം പതറാതിവററിൽ
നിർമ്മാനഭാവമൊടഹസ്സു നയിച്ചിടുന്നു. ൫൦

ഏതെങ്കിലും വഴിയിലിങ്ങിനെ പാർത്തു പാഴേ
ചേതസ്സിനിപ്പലതല്ലു വഴിപ്പെടാതെ
മാതംഗിയെപ്പതിവുപോലെ ഭജിക്കവിൻ പോയ്
സ്വാതന്ത്ര്യഭംഗമതിലിന്നി വരില്ല നൂനം. ൫൧

പേടിപ്പതെന്തു കുലശേഖരമന്നവേന്ദ്രൻ
നാടിങ്ങു നല്ല നയമോടു പുലർത്തിടുമ്പോൾ;
കേടില്ല കണ്ടകനു നോട്ടമെഴുന്ന പുഷ്പ-
വാടികകളിലു വളരുന്ന ലതയ്ക്കിതോർക്കൂ. ൫൨

കൂട്ടരെന്നാരാന്ധരയോടു നീതി മഹീതലത്തിൽ
തേടുന്നു നല്ല നയശാലികളുള്ള ദേശം;
കാട്ടുള്ള ദിക്കിലുമനീതിയെ മാർഗ്ഗണം ചെ-
യ്യോട്ടുന്ന കൂട്ടരവരെന്നു ജഗൽപ്രസിദ്ധം. ൩൫

ആരാഞ്ഞു ചെൽവൊരു നരിക്കു വിശപ്പു തീർപ്പാ-
നോരാതെ മുന്നിലെതിരിട്ടൊരു മൂരിപോലെ
ആ രാജഭൃത്യരരികത്തണയുന്ന നേരം
തീരാത്തഗർവ്വുടയ ദുർഗ്ഗനസ്വാമികൾ. ൩൬

എന്നും പറഞ്ഞവരെയാത്തു മടക്കി വിട്ടു-
പ്പൊന്നാം പിടിച്ചുരികയേന്തിയ യുദ്ധവീരൻ
മുന്നിട്ടു തൻ ഭടജനത്തൊടുമാടിനാട്ടി-
ലന്നിട്ടിലെത്തിയുചിതജ്ഞതയുള്ള ധന്യൻ. ൩൭

തൻ ചാരപൂരുഷർ കറുപ്പിനെ രാത്രിയിങ്കൽ
ഇഞ്ചാനരാതിയുടെ കൈയിലകപ്പെടാതെ
അഞ്ചാതെ വീണ്ടു കഥ കേട്ടു പടക്കു നാഥൻ
വൻ ചാരിതാർത്ഥ്യമകതാരിലടഞ്ഞിതപ്പോൾ. ൩൮

പേടകരങ്ഗമിഴിയാൾക്കു വിരോധിമൂല-
മാടല്ലു സങ്ഗതി വരാതെയിരിപ്പതിന്നായ്
കൂടെത്തുണയ്ക്കുവതിനായവനമ്പലത്തിൽ
കേടററ കിങ്കരരെ വിട്ടൊരു കാവലിട്ടാൻ. ൩൯

കാടാളർതന്നരമനസ്സുതിട്ടരെയല്ലാ-
തീടാൻ തൻ പടയൊടും പടനായകൻ താൻ
കൂടാരപങ്ക്തികൾ ചമച്ചുകരമേ കലുക്കം
കൂടാതെയങ്ങു നിവസിച്ചഥ നീതിശാലി. ൪൦

പനിമതിമുഖിതാനും കൂട്ടരും ശങ്കയെന്ന്യേ
ശനിദശയുടെ ശല്യം നീങ്ങിയെന്നാശ്വസിച്ച്
പനിമലയുടെമാതിൻ മന്ദിരേ വീണ്ടുമാപി-
ച്ചിനിയപകടമില്ലെന്നാത്തധൈര്യം വസിച്ചാർ. ൬൯

രണ്ടാം സർഗ്ഗം കഴിഞ്ഞു.

## മൂന്നാം സർഗ്ഗം.

ഉന്നാഹകിടക്കയിൽ ശയിച്ചിരവന്യനാറാം തൻ-
മോഹം നടത്തിടുവതിന്നുദയത്തെ നോക്കി
ഗേഹത്തിൽ വാണൊരജമാനനെയാത്തഘോഷ-
വ്യൂഹങ്ങൾ പോയ് ഝടിതി പള്ളിയുണർത്തി വിട്ടു. ൧

മെത്തുന്ന വൻതിമിരമാം കരിപുങ്ഗവൻ ത-
ന്നുത്തുങ്ഗമസ്തകമുടച്ചുതിരുന്ന രക്തം
കത്താം കരങ്ങളിലണിഞ്ഞുദയാദ്രി തന്മേ-
ലെത്തുന്നതിന്നരുണകേസരിയുൽപതിച്ചു. ൨

പെണ്ണുങ്ങളിൽ പെരിയ ധൂർത്തു നടത്തുമേമാ-
നെണ്ണും പ്രവൃത്തികളിലേതുമറച്ചിടാത്തോൻ
കണ്ണും തിരുമ്മിയെഴുന്നേററഥ തൻ കൊലച്ചോ-
രുണ്ണുന്ന പാപികൾ നിറഞ്ഞ സദസ്സു പൂകാൻ. ൩

'അച്ചുതൻ'എന്നൊരു പടത്തലവൻ പണിക്കർ
കൊച്ചപ്പനെന്നു പുകൾ പൂണ്ടൊരു യുദ്ധവീരൻ

മച്ചേരി വാഴുമെജമാനനെ വന്നു കൂപ്പി
തച്ചേട്ടനെത്തിയ വിപത്തിനെയുച്ചരിച്ചാൻ. ൮

സമ്മാനമേററ സരസൻ തവ സൈന്യപാലൻ
ചുമ്മാതിരുന്നൊരു ചുണങ്ങു ചുഴ്ഞ്ഞപോലെ
അമ്മാനമുള്ളൊരു മനുഷ്യനു മത്തു വച്ചി-
ക്കമ്മാട്ടിലെക്കറിയിലുള്ളൊരു കൂമ്മ കെട്ടു. ൯

ശങ്കപ്പണിക്കർ ശവമായതിലല്ല ഖേദം
ഹുങ്കുള്ള നമ്മുടെയ പൂൎവ്വവിരോധി 'മററം'
പങ്കുന്നി നിന്നു പകരം പക വീട്ടുവാനായ്
നിൻ കററവാളിലൊട്ടു ചേൎന്നതെനിക്കസഹ്യം. ൰

പത്തൻപതായുധമെടുത്ത ജനങ്ങളോടു-
മൊത്തങ്ങു വന്നു ശനിനാലെ രാത്രിയിങ്കൽ
ചിത്തം മറന്ന പടനായകനോടെതിൎത്താൻ
മത്തദ്വിപത്തൊടു മറത്തു കടന്നൽ പോലെ. ൧൧

ഊക്കൻ കാരി കരളിൽ ചതിയാൽ തറച്ചു
ചാക്കമ്മഹാങ്കടനടഞ്ഞൊരു ലാക്കു നോക്കി
തൂക്കം നടിച്ചതിഥിയെസ്സുഖമായ് നയിച്ചാൻ
നീക്കം വരാതെ നിജനീതി നൃപോത്തമൻ പോൽ. ൧൨

മററുള്ള മൂപ്പരുടെ മാതിരിയൊക്കെയോൎത്താൽ
മററുള്ളവൎക്കധികകൎമ്മമുള്ളിലുണ്ടാം;
മുററത്തു നില്പൊരു മുരുക്കു മുതിൎന്നു കണ്ടാൽ
തെററെന്നു മൂടൊടു മുറിച്ചു മാററിടേണം. ൧൩

കണ്ടാൽ കരിങ്കുഴലിയാളെ നമുക്കിതിന്നു-
ള്ളുണ്ടായ സംശയമൊഴിപ്പതിനുണ്ടുപായം;
മിണ്ടാവതല്ലവിടെയും പലരുണ്ടു കാപ്പാൻ
തിണ്ടാടിടും തരുണിയല്ലവളെന്നു കേൾപ്പൂ. ൮൦

സേനാനിതന്നനുജനോതിയ വർത്തമാനം
മാനാതിരേകമിയലുന്നൊരു കൈകമ്മൾ കേട്ട്
ആ നായരിച്ചതി നടത്തിയതെങ്കിലിപ്പോ-
ളന്യായമൊന്നവനു വൈകണമെന്നുറച്ചാൻ. ൮൧

കല്പിച്ചു തൻ കരളിലിങ്ങിനെ ദേശനാഥ-
നല്പനരോഷമുപമന്ത്രിയൊടൊത്തു ചൊന്നാൻ
അല്പിഷ്ഠനാമവനെ യോഗമയച്ചു ചെല്ലാൻ
മല്പക്ഷപാതികൾ ഗമിക്കുവിനിക്ഷണത്തിൽ. ൮൨

എല്ലാം നമുക്കു ശരിയാമെതിരാളിമാരി-
ങ്ങില്ലാതിരിക്കിലതുതന്നെ വിശേഷലാഭം
പൊല്ലാത്ത രോഗമുടലിലന്നൊഴിയാതിരുന്നാൽ
കൊല്ലാതെ കൊല്ലുമതു ജന്മികളെ ക്രമത്താൽ. ൮൩

കായസ്ഥനായൊരു ‘പഴിഞ്ഞി’ പറഞ്ഞിതപ്പോ-
ളീയക്രമം വിഹിതമല്ല വിപത്തിനത്രേ
ആയതനല്ലിഹ നമുക്കവനിന്നി മേലാൽ,
പേയത്തരം പറകയല്ലിതു സൂക്ഷ്മമെല്ലാം. ൮൪

കൊല്ലം മുതൽക്കഴിമുഖം വരെയുള്ള രാജ്യ
മെല്ലാം പിടിച്ചു തനതാക്കിയ മന്നവൻ്റെ
മല്ലൻപടത്തലവനോടിവിടത്തെ വൃത്തം
കല്യാണഗാത്രിയവൾ ചെന്നു പറഞ്ഞു പോലും. ൮൫

അക്കൂട്ടർ വന്നിവിടെയിന്നലെയൎദ്ധരാത്രി-
ക്കിള്ളൂററനാകിയ പണിക്കരെ വെന്നതത്രേ,
കൈക്കുള്ളുഞ്ഞിതാ കലശലാണവനെന്നു കേൾപ്പൂ-
ണ്ടിക്കൂട്ടുകെട്ടുകൾ നമുക്കിനി നല്ലതല്ല. ൧൩

പണ്ടിങ്ങു വന്നൊരു പെരുമ്പടയെബ്ഭയന്നു
മണ്ടിക്കളഞ്ഞവരിൽ വച്ചൊരു മങ്കയാളെ
കണ്ടിട്ടൊരുദ്ധതനവന്റെ കളത്രമാക്കി-
ക്കൊണ്ടിമ്പമോടു നടകൊണ്ടതുമോൎമ്മയില്ലേ? ൧൪

അപ്പെൺകൊടിക്കു മകളാണിവളെന്നു കേട്ടു
തൽഭാഗിനേയനിവളെ പ്രിയമോടു വേട്ടോൻ
ചൊല്ലൊങ്ങീട്ടും പ്രത്യയമുള്ളവനിക്കുറപ്പു-
ന്നൊപ്പേരുമിങ്ങറിവു കിട്ടിയെനിക്കിദാനീം. ൧൫

വാശിക്കുവേട്ടൊരവളിമ്മുകിൽവേണിയാളെ
ക്ലേശിച്ചു പെററൊരു വയസ്സു തികഞ്ഞ കാലം
വേശിച്ചു വിണ്ടലമൊരഞ്ചുവയസ്സിലച്ഛൻ
കാശിക്കു പോയവിടെ വച്ചു മരിച്ചു പോലും. ൧൬

മററത്തിനിന്നലെയിതൊക്കെ മനസ്സിലായ് നാം
കുററപ്പെടുത്തിയ കുറുപ്പിനു ബന്ധുവായി;
പൂററിൽ കുരുത്ത മരമെങ്കിലുമന്തികത്തിൽ
പാററിപ്പിടിച്ച ചെടികൾക്കതു രക്ഷയല്ലോ. ൧൭

നമ്മൾക്കൊരാളെളിയ ശത്രുവിതെന്നു പക്ഷ-
മമ്മട്ടു സമ്പ്രതി കുറുപ്പിനുറച്ചു ബന്ധു
ഇമ്മാനിനിക്കിളയ മാതുലനാണിദാനീ-
മമ്മന്നവന്റെ പടകൾക്കൊരു സൂത്രധാരൻ. ൧൮

ആളല്ല നാമിനിയയാളെയമർത്തി വെല്ലാൻ
കോളല്ല തെല്ലുമിഹ നമ്മുടെ നിശ്ചയങ്ങൾ
കാളയ്ക്കു കെട്ടിയ നുകം കഴുതയ്ക്കു വയ്ക്കും
കാലത്തു കണ്ണിണയടച്ചു കഴിക്ക നല്ലൂ. ൨൨

സ്നേഹം നടിക്കുകിലയാളിവിടേയ്ക്കു വേണ്ടി
ദ്ദേഹം വെടിഞ്ഞിടുവതിന്നുമറയ്ക്കയില്ല;
ദ്രോഹം നമുക്കുചിതമല്ലിനിയിങ്ങയാളോ-
ടാഹന്ത! വൈരികൾ വളഞ്ഞരികത്തിരിക്കെ. ൨൩

പോററിപ്പുലർത്തുമൊരു തന്നെജമാനനേകം
ചോററിൽ കൃതജ്ഞതയെഴുന്ന കണക്കുമേവം
മാററിത്തമുള്ളിൽ നിനയാതറിയിച്ചതപ്പോ-
ളോറില്ല കൈമ്മുടെ കടുത്ത മനസ്സിലൊട്ടും. ൨൪

"ചങ്ങാതിയാണിവനു മററമവനുവേണ്ടി-
ത്തുണ്ട് ശാന്തമായമൊട്ടു തൂക്കുമരത്തിലേറാൻ
മങ്ങാതെ വന്നു മറിമായമുരസ്സിതാണെ"-
ന്നങ്ങാശയത്തിലെജമാൻ നിരൂപിച്ചുരച്ചു. ൨൫

ചന്തയ്ക്കു പോയ് ചില ചരക്കുകൾ വിററഴിക്കും
ലന്തക്കുടുംബികൾ നടപ്പൊരു വാർത്ത കേട്ടു
ചന്തത്തിലെന്നൊടു മറിച്ചു പറഞ്ഞതിപ്പോ-
ളെന്തക്രമം; വിവരമില്ല തനിക്കു തെല്ലും. ൨൬

ഇന്നാട്ടിൽ മറെറാരുവനിന്നധികാരിയായി-
ത്തീർന്നാലതില്പരമെനിക്കിടിവെട്ടുവേണോ
വന്നാൽ വരട്ടെ വലിയോ,രവനെപ്പിടിച്ചി-
ങ്ങൊന്നാന്തരം ഉടലുകൊണ്ടു തളച്ചിടേണം. ൨൭

എന്നോതി വിട്ടു നിജഭൃത്യരെ നിൎദ്ദയൻ താൻ
കുന്നോടു കുത്തിനു കുതിച്ചൊരു കൂററനെപ്പോൽ
തന്നോൎമ്മ തപ്പിയഹിതത്തിനുറച്ചിരുന്നാൻ;
പിന്നോട്ടു പാദമിടറിബ്ഭടരും നടന്നാർ. ൨൰൮

മററുള്ള നായർ മരുവുന്നൊരു മന്ദിരത്തിൻ
മുററത്തു ചെന്നു മുറിവിദ്യയെടുത്ത നേരം
ചെററത്തരം പോലുമിയലാതെയെതിൎത്തു സിംഹ-
പ്പാററം കണക്കെവിടെ മറെറാരു വീരസംഘം. ൨൰൯

മുന്നിൽ കുറുപ്പിനുടെ ശങ്കരനെന്ന ശിഷ്യൻ
പിന്നിൽ കുറുപ്പൊരുവശത്തഭിമാനി മററം
കന്നിക്കലമ്പലിനു വന്നവർ ശേഷമുള്ളോ-
രെന്നിപ്രകാരമെതിൎക്കക്ഷി നിരന്നു നിന്നു. ൩൰

കുന്തങ്ങളും കുടിലമാം കരവാളും കുഠാരം
ചന്തം പെറും പരിശ മുൾത്തടി വില്ലുമമ്പും
ദന്തപ്പിടിച്ചുരികയെന്നിവയേന്തി നിന്നാ-
രന്തസ്സു കാപ്പതിനനല്പവിഷാദമോടേ. ൩൰൧

ചെന്നായ്ക്കൂട്ടം പോലൊരുമയാൎന്നു, വിരോധിവൃന്ദ-
മൊന്നായ് മുടിച്ചുകളവാൻ ചുണയോടു കൂടെ,
വന്നാക്രമിച്ചു വഞ്ചീശപ്രഭുവിൻ ബലത്തെ
നന്നായ് ചുഴന്നു നരപാലകസേനയപ്പോൾ. ൩൰൨

കല്യാണിതൻ കണവനായ കുറുപ്പിനെക്ക-
ണ്ടുല്ലാസലോലമൊടു, കൈക്കരുടെ കാഴ്ചശക്തി
നില്ലാത്ത കോപമകതാരിലടക്കിവച്ചു-
കല്യാണശീലനൊടുരച്ചു വിചാരമൂഢർ. ൩൰൩

ആരാണു താന്തരിമയായ് ഭജനം മുഴുത്തി-
ട്ടാരാണയായ നിലയിൽ പെരുമാറിടുന്നോൻ;
നേരായ് തെളിഞ്ഞ വഴി വിട്ടു നടപ്പവക്കു
ധാരാളമായ് ധരണിയിങ്കലബദ്ധമുണ്ടാം. ൩൨

വീട്ടിൽ തരപ്പിഴവുകൊണ്ടിവിടേക്കു വന്നു
കൂട്ടിന്നു വൻകുസൃതിയുള്ളവരോടടുത്തു
നാട്ടിൽ പ്രഭുത്വമിയലുന്നവരെച്ചതിപ്പു;
കാട്ടിത്തരാമിതിലെഴും ഫലമിന്നുതന്നെ. ൩൩

ചൊന്നാൻ കവപ്പതിനൊരുത്തരമിജ്ജനത്തെ
നന്നാക്കുവാൻ കടമയുള്ള ഭവാന്റെ നേതാ
ഇന്നാട്ടിലുള്ളവരെയൊക്കെ മുടിക്കുമെല്ലാം
വന്നാവിപത്തിനിവിടെപ്പഴി ചൊൽവതാരേ? ൩൪

കാലം കഴിപ്പതിനു കൈവശമൊന്നുമില്ലാ-
താലംബമറ്റൊരുവിധത്തിലടുത്തു കൂടി
ശീലം ധരിച്ചു വലിയോരെ വശപ്പെടുത്തി-
ക്കാലം വരുത്തുമിഹ നിങ്ങടെ കൂട്ടരത്രേ. ൩൫

തട്ടിപ്പെഴും നുണയർ വല്ലതുമപ്പഴപ്പോം
തട്ടിപ്പതിന്നു പറയും ചില ഭോഷ്കു കേട്ടു
കെട്ടിച്ചമഞ്ഞതിനായിപ്പൊരു വിഢ്ഢി താനേ
മുട്ടിത്തിരിഞ്ഞൊടുവിലേറെ വിഷണ്ണനാകും. ൩൬

ശീലം പിഴച്ചു ചപലോക്തികളേവമോതി-
ക്കാലം കുലച്ചിടുവതെന്തിനു നമ്മളും പാഴെ
ക്കൂലം കവിഞ്ഞ ധൃതിയാൽ നിജജീവിതത്തെ
ലേലം വിളിച്ചു കളവാനിഹ വന്നതല്ലേ? ൩൭

വാദിച്ചിവണ്ണമിരുകക്ഷികളും സ്വഭാവം
ഭേദിച്ചുടനതിരു വിട്ടു ജിഗീഷയോടേ
മോദിച്ചു ഘോരതരമായ് പടയേററു തമ്മിൽ
രോദിച്ചിതബ്ഭുവനവാസിജനങ്ങളപ്പോൾ. ൪൨

എള്ളോളവും മനസി കൂസൽ വരാതെ മററ-
ങ്ങുള്ളോരു നായകനെയാണു പിടിപ്പതിന്നായ്
ഉള്ളോട്ടു പാഞ്ഞൊരു പണിക്കരെയൂക്കർ കൂട്ടം
തള്ളോട്ടു ശങ്കരനിടിച്ചു മലത്തിയിട്ടാൻ. ൪൩

പെട്ടെന്നടുത്തു പിറകോട്ടു കരങ്ങൾ കൂട്ടി-
ക്കെട്ടിക്കഴല്ക്കുരിയ ചങ്ങലയിട്ടു പൂട്ടി
തട്ടിത്തലോടിയവനെത്തണലുള്ള മാവിൻ
ചോട്ടിൽ തളച്ചു മദമാർന്ന കരീന്ദ്രനെപ്പോൽ. ൪൪

ശിക്ഷയ്ക്കു തങ്ങളെ നയിച്ചവനേ വിരോധി-
പക്ഷത്തിലുള്ളവർ പിടിച്ചതു കണ്ടു ഖേദാൽ
രക്ഷയ്ക്കു മററു പടയാളികൾ തീപിടിച്ചു
കക്ഷത്തിലെക്കൃമികൾപോലെ കിതച്ചു പാഞ്ഞു.

പോരിൽ പിടിച്ചൊരു പണിക്കരെ മന്നവൻെറ
ശൂരത്വമേറിയ ശിപായികളാസ്ഥയോടേ
തീരാവിലങ്ങിനു വിധിച്ചൊരു പുള്ളിയെപ്പോൽ
കാരാഗൃഹസ്ഥലിയിലേക്കു നയിച്ചിതപ്പോൾ. ൪൬

സേനാനിയായൊരു പണിക്കർ വശം പിഴച്ചു-
ദ്ദീനാനുകമ്പ കലരും നൃപയോധരാലേ
സ്ഥാനാന്തരത്തിലിടപെട്ടൊരു വർത്തമാനം
ഹീനാശയൻ സപദി കേട്ടു നിനച്ചു കൈമ്മൾ. ൪൭

“പണ്ടാരമീയിടവകക്കു വിരോധിയായി-
ട്ടുണ്ടായതില്ലിവിടെ മററമൊരാളും നിമിത്തം
തിണ്ടാട്ടമാമിധരിത്രയ്ക്കവനോടു കൂടെ-
ക്കൊണ്ടാടുവാനുമൊരു കൂട്ടരടുത്തിരിപ്പൂ. ൪൬

ചോറുണ്ടു നിത്യമിഹ ചൊല്പടി പാൎത്തവൎക്കും
മാറുന്നതിന്നു മടിയില്ലിനി മാനസത്തിൽ
കൂറുള്ള നമ്മുടെ പടത്തലവന്റെ വേൎപാ-
ടേറം കരഞ്ഞിതൊരു കോവണിപോലെയായി. ൪൭

മാനം മനുഷ്യനു മഹാധനമാണതഗ്ര-
സ്ഥാനത്തിനൎഹത ലഭിപ്പതിൻ നിദാനം
മാനക്കുറച്ചലിഹ ഞാനിനി മറെറാരാളെ
ദീനത്വമാൎന്നു കിഴിയേണ്ടി വരുന്നതത്രെ. ൪൮

ഈടാൎന്ന നമ്മുടെയിരിപ്പിനു ദൂഷ്യമായി-
ന്നാടാക്രമിപ്പതിനു വന്ന ജനത്തെയെല്ലാം
കൂടാരമോടുമിനി രാവിലുറക്കമോടോപ്പാ-
ളോടാതെ വഹ്നിഭഗവാനു നിവേദ്യമാക്കാം.” ൪൯

ഈവണ്ണമൊക്കെയവനുള്ളിലുറച്ചിരിക്കെ
ശ്രീവഞ്ചിഭൂപതിയയച്ചൊരു നീട്ടുമായി
ആ വക്രബുദ്ധിയുടെ മുന്നിലണഞ്ഞിതേകൻ;
വൈവശ്യഹീനമെജമാനനു വാങ്ങി നോക്കി. ൫൦

“ഓടായ്ക്കം കണ്ടവിടെയുള്ള ജനത്തെ മൎദ്ദി-
ച്ചീടാൻ തനിക്കു ബഹു വാസനയെന്നു കേൾപ്പൂ;
നാടാകെ വിട്ടു നടകൊള്ളുക വല്ലിടത്തും
കേടൊന്നുപദ്രവികൾ മററുജനത്തിനൊന്നും. ൫൧

അല്ലെങ്കിൽ നിന്നെയവിടന്നു ബഹിഷ്കരിപ്പാൻ
'മല്ലൻകരപ്പി'ന്നധികാരമയച്ചിരിപ്പൂ
ഉല്ലംഘനത്തൊഴിലുകാൎക്കു ഉടച്ചയായ
വില്ലങ്കമാണു ഫലമെന്നുമോൎമ്മ വേണം." ൧൨

എന്നുള്ളൊരത്തിരുവെഴുത്തിലെ വാചകം ക-
ണ്ടൊന്നുള്ളുകൊണ്ടുപഹസിച്ചുരചെയ്തു മൂഢൻ
ഇന്നുള്ളൊരെൻ പദവിയങ്ങു കവൎന്നെടുപ്പാൻ
അന്യൎക്കുമിപ്പൊഴവിടന്നിഹ തന്നതല്ല. ൧൩

ദ്വേഷത്തിനാൽ നൃപതിദൂതനൊടിപ്രകാരം
രോഷത്തൊടോതിയവനാശു മടക്കി വിട്ടാൻ;
ദോഷപ്പെടുന്നതിനു കാലമടുത്ത മൎത്ത്യൻ
വൈഷമ്യമോൎത്തിടുകയില്ല മനസ്സിലേശം. ൧൪

ചുട്ടുള്ള തൻ കരബലങ്ങളെ നാട്ടിലെല്ലാ-
മിട്ടുള്ള കാലമതിനിഷ്ഠുരമായ് നടത്തി
വാട്ടും പ്രതാപമൊടു പിന്നെ മുഖം ചുവപ്പി-
ച്ചീടും ദിനേശഭഗവാൻ ചരമാദ്രി പൂക. ൧൫

കന്നത്തമേറുമൊരു കൈമ്മടെ കോട്ടയിങ്കൽ
സന്നദ്ധനായ പടനായകനോടുമപ്പോൾ
വന്നെത്തി വൻപടയ ഭൂപതിതൻറയാൾക്കാർ ;
പിന്നത്തെ വാൎത്ത വിവരിച്ചെഴുതേണ്ടതില്ല. ൧൬

കോട്ടയ്ക്കകത്തു മറുകക്ഷികളും വന്നു തന്നെ
വേട്ടയ്ക്കുവേണ്ടി വഴി വച്ചതറിഞ്ഞു കൈമ്മളും
കേട്ടുള്ളൊടുക്കമുളവായവനാത്തധൈൎയ്യം
കൂട്ടക്കൊലയ്ക്കൊരുങ്ങിയിറങ്ങി നേരെ. ൧൭

തന്നെത്തുണയ്ക്കുവതിനായുധജാലമേന്തി-
സ്സന്നാഹമാർന്നു ചുഴലും ചില ഭൃത്യരോടും
അന്നപ്പടക്കിടയിലുദ്ധതനാം ബകം പോൽ
ചെന്നപ്പൊഴക്കരികുലം വന്നിവരെ വളഞ്ഞു. ൯൮

കോട്ടം വരാതൊരു കുതിക്കു പുറത്തു ചാടി
ക്കൂട്ടം മുടിപ്പതിനു കൈക്കന്മാം നിനച്ചുറച്ച്
പെട്ടെന്നുയർന്ന സമയത്തരശന്റെ വീര-
പ്പട്ടം ധരിച്ചു പടയാളി പിടിച്ചു നിർത്തി. ൯൯

കാലിൽ കണക്കിനൊരു ചങ്ങലയിട്ടു യുദ്ധം
ശീലിച്ച രാജഭടർ മൂപ്പരെ,യൊട്ടു മുൻപേ
ജേലിലിട്ടു പടനായകനോടുകൂടെ-
പ്പാലിച്ചുകൊണ്ടവിടെ നിന്നു നയിച്ചു മെല്ലെ. ൱

ആശാന്തമപ്രഭുവിനും വിപരീതദൈവാ-
ദേശാൽ പിണഞ്ഞ തകരാറിലൊരന്ത്യദുഃഖം
ഏശാതെക‘ണ്ണഴിമുഖത്തു’തവിൽ കയററി-
ദ്ദേശാന്തരത്തിനിവിടന്നു കടത്തി വിട്ടു. ൱൧

ധികാരിയാമവനെയിങ്ങിനെയുപഹസിച്ചു
സക്കാരിലേക്കു മുതലൊക്കെയെടുത്തു ചേർത്തു
ദ്ദുഷ്കാലമൊക്കെയുമകററി മഹീമഹേന്ദ്ര-
നക്കാലമിസ്ഥലനിവാസികളെപ്പുലർത്തി. ൱൨

‘കുലശേഖര’സംജ്ഞയാർന്ന നൽ-
‘പുര’മായീ പുനരപ്രദേശവും;
പലരും തെളിവോടു വാഴ്ത്തിനാർ
‘ഖലനിഷ്കാസന’മാർത്തിഹീനരായ്. ൱൩

പിറന്നപ്പെൺമണി ദേവിതൻ ജന്മവും
    കെങ്കേമമായ് സദ്യയും
തന്നന്തസ്സിനു തക്കപോലവികലം
    സാധിച്ചു സംപ്രീതയായ്
ഉന്നത'പ്രഭുശക്തി'തൻ മഹിമയാൽ
    ഭൎത്താവുമായൊട്ടുനാൾ,
മുന്നം താനറിയാത്ത തന്റെ ഭവനം
    പ്രാപിച്ചു മേവീടിനാൾ. ൩൯

മൂന്നാം സൎഗ്ഗം കഴിഞ്ഞു.




സമാപ്തം

ശ്രീരാമചന്ദ്രാൎപ്പണമസ്തു.



